** ശ്രീ കൃഷ്ണചരിതം  മണിപ്രവാളം **
~~~~~~~~~~~~~~~~~~~~~~~~~~~~~~~~

ആറാം  സർഗ്ഗം
--------------------

(ശ്രീ കൃഷ്ണൻെറ  രാസക്രീഡ)

-------------------------------------------

കാളിന്ദീതടഭുവി കാമിനീസമൂഹേ
കേളിക്കഴകൊട്ടു കേശവൻ തുടർന്നാൻ
താളത്തിൻക്കുഴൽവിളിയോടു  ചേർന്നുകൂടും
മേളത്തിൽബ്ബലഹരിതോടി പാടിയാടി .                    #1

സംഗീതം പരിചൊട്ടു  വീണയോട്ടുകൂടി
ശൃംഗാരപ്രണയിനിമാരുടൻ തുടങ്ങി .
അംഗങ്ങൾക്കനുഗുണമായ ഭൂഷണത്താൽ
~~~~~~~~~~~~~~~~~~~~~~~~~~~~~~~~

മംഗല്യപ്രതിനവവേഷഭംഗിയോടെ . #2

രാധാതി പ്രതിനവകാമിനീജനങ്ങൾ --
ക്കാധാരം മുരഹരനേകനാകിലും താൻ
ഓരോരോ തരുണികളോടു  ചേർന്നു നിന്നാ --
നോരോരോ തന്നയുതനായനേകരൂപി . #3

ഗോപസ്ത്രീകുചകലശം ഭുജാന്തരാളേ
ഗോവിന്ദൻ പരിചൊടു ചേർത്തുടൻ പുണർന്നും
ആനന്ദിച്ചധരസുധാരസം നുകർന്നും
മാനിച്ചാനസമശരോത്സവം തദാനീം . #4

താംബൂലക്രമുകസുഖോപയോഗാൽ
താമ്രത്വം പെരുകിന പാടലാധരീണാം
സമ്പൂർണ്ണപ്രണയരസേന വാസുദേവൻ
സമ്പ്രീതി ക്രമസുഭഗം സുഖേന മേവി . #5

കസ്തൂരീമലയജകുങ്കുമാദി നാനാ --
വസ്തുംകൊണ്ടതിസുരഭീകൃത പ്രദേശേ
ഉത്തുംഗസ്തനപരിരംഭമെന്നവേണ്ടാ
ചിത്തത്തിൽക്കരുതിയതൊക്കവേ തുടർന്നാൻ . #6

സിദ്ധന്മാരതികുതുകേന കിന്നരന്മാർ
സാദ്ധ്യന്മാരപി ച സുരാംഗനാ സമൂഹം
ചന്ദ്രൻതാനമരഗണങ്ങൾ നാരദൻ താ --
നന്നേരം ഗഗനതലേ നിറഞ്ഞുനിന്നു . #7

ദിവ്യന്മാരനവധി കല്പവൃക്ഷപുഷ്പം
ഗീർവ്യാജം മധുരിപുമസ്തകേ ചൊരിഞ്ഞാർ
സുവ്യക്തം സുരപുരവാരനാരിമാരും
വെവ്വേറെ നടനമഹോത്സവം തുടങ്ങി . #8

" എന്നോളം സുഭഗതയില്ല മറെറാരുത്തി "--
ക്കെന്നെല്ലാ യുവതികളും നിനച്ചുറച്ചു .

" ഞാനത്രേ പശുപകുമാരനിഷ്ടഭാർയ്യാ
ഞാനത്രേ സുകൃതിനി" യെന്നു നിർണ്ണയിച്ചു . #9

" അന്യസ്ത്രീവിമുഖനിവൻ മനോജ്ഞരൂപൻ
ധന്യം മേ ജനനമഹോ, മഹോത്സവം മേ,
എന്നോടങ്ങവിരതമിന്നു ചേർന്നുകൂടി
ധന്യാത്മാ സുപുരുഷ" നെന്നുമാശ്വസിച്ചു . #10

" സാരസ്യം രസികതയും ശരീരശോഭാ
ചാരുത്വം ചതുരതയും ഗുണങ്ങളെല്ലാം
ഇക്കാലം നിയതമെനിക്കെനിക്കി" തെന്ന --
ങ്ങുൾക്കാമ്പിൽസ്സുദൃഢമുറച്ചു സുന്ദരീണാം . #11

" ഉർവ്വശ്യാദികളുമടുക്കയില്ല നമ്മോ --
ടുർവ്വീവാസികളഹോ ! നിനയ്ക്കവേണ്ടാ
സർവ്വേശന്നഭിമതമേവമെങ്ക" ലിത്ഥം

ഗർവ്വിച്ചാരധികമശേഷഗോപിമാരും .
#12

ഈ വണ്ണം കളമൊഴിമാർക്കു  ചിത്തരംഗേ
മേവുന്നോരതിമദദോഷമാശു തീർപ്പാൻ
ഗോവിന്ദൻ  വിനയമിയന്ന രാധയോടേ
കൈവല്യ പ്രകൃതിമനോഹരൻ മറഞ്ഞാൻ . #13

അന്നേരം തരുണികളത്തൽ പൂണ്ടുഴന്നാ --
രന്വേഷിച്ചഖിലവനാന്തരേ നടന്നാർ
" അയ്യയ്യോ സുപുരുഷ! വഞ്ചനം വൃഥാനീ
ചെയ്യൊല്ലാ, പിഴപുനരെന്തഹോ വധൂനാം .". #14

" നീയല്ലാതൊരു ഗതിയില്ല വല്ലവീനാം
പൊയ്യല്ലെന്നറിക വിഭോ! ദയാംബുരാശേ!
നീയ്യിപ്പോളകരുണനായതെന്തു കൃഷ്ണാ
ദുർയ്യോഗം ശിവ ശിവ! കഷ്ടമെന്തുചെയ്യാം." #15

" ഹാ കഷ്ടം ജനധനമൊക്കവേ വെടിഞ്ഞു
ലോകർക്കഞ്ഞൊരു പരിഹാസമായ് ച്ചമഞ്ഞു
ശോകത്തിന്നൊരു വഴിവവന്നു സംഭവിച്ചു
ഹേ കൃഷ്ണാ യുവതികളെ ബ്ഭവാൻ ചതിച്ചു ." #16

" രാധയ്ക്കെന്തൊരു ഗുണമേററ, മിജ്ജനത്തെ --
ബ്ബാധിച്ചും പുനരവളെപ്പരിഗ്രഹിച്ചു.
ബോധിച്ചീലഹ കപടം ത്വദീയ, മിപ്പോ --
ളാധിക്കും പദമിതു ദുർയ്യശസ്സിനും കേൾ ." #17

" ത്വൽപാദം ശരണമതായ ദാസിമാരോ --
ടിപ്പോളിക്കപടമയോഗ്യമേവശൌരേ !
ഇപ്പാരിൽപ്പരപരിതാപഹാരി നീയെ --
ന്നെപ്പോഴും മുനികൾ പറഞ്ഞു കേൾപ്പിതല്ലോ !". #18

" എന്തയ്യോ ! ശശധരശീത ശീലനാം നീ

സന്താപത്തിനു ബത ഹേതുവായതിപ്പോൾ,
ചിന്തിപ്പാനൊരുവഴിയില്ല വാസുദേവാ !
ചെന്തീയോടെതിർ പൊരുതുന്ന ഹന്ത ! താപം ." #19

" പണ്ടേ നീ യുവതികളെച്ചതിച്ചു പോരു
കണ്ടേടം, ശിവ ശിവ സാരമിന്നു തോന്നീ
മുന്നം നീ മുലതരുവാൻ കനിഞ്ഞണഞ്ഞോ --
രുന്നമ്രസ്തനിയെ വധിച്ചു പോലൊരുന്നാൾ .." #20

" കൊന്നാകിൽക്കരളിലെനിക്കു ഖേദമില്ല,
നന്നായി, പുനരപി നിൻകഴൽക്കുചേരാം .
ഇന്നിപ്പോളിതു പുനരെത്ര ഖേദമയ്യോ !
നിന്ദിച്ചങ്ങൊരു ദിശി പോയൊളിച്ചു വാസം ." #21

എന്നെല്ലാം പല പല വാക്കുമെന്നുവേണ്ടാ
ഖിന്നത്വം ബഹുതരമെന്നു മാത്രമോതാം .
പിന്നെപ്പോയടവീതടേ നടന്നു വൃക്ഷം

തന്നോടും ലതകളോടും പറഞ്ഞു നിന്നാർ . #22

" കണ്ടായോ കനിവൊട്ടു ചൂതവൃക്ഷമേ! നീ
കണ്ടാലങ്ങഴകുടയോരു ചാരുരൂപം
തണ്ടാർ ബാണനുമവനോടു തുല്യനല്ലെ --
ന്നുണ്ടാകും മനസി തവാപി കണ്ടുതാകിൽ .". #23

" ചൊല്ലെന്നോടവനുടെ വാർത്ത പേർത്തു പേർത്ത --
ങ്ങുല്ലാസം മമ ഹൃദി കേട്ടുതാകിലുണ്ടാം
ഇല്ലിപ്പോളൊരു സുഖ, മീശ്വരൻ വെടിഞ്ഞാ --
ലെല്ലാർക്കും ഗതിയിതു മല്ലികേ! ധരിക്ക. #24

" ശോകം കേളവികലമിന്നശോകമേ! നീ
ലോകങ്ങൾക്കഭിനവചന്ദ്രനാം മുകുന്ദൻ
ഹാ കഷ്ടം! തരുണികളെ ത്യജിച്ചു പോയാ --
നേകാന്തേ നിവസതി രാധയോടുകൂടെ. " #25

" കേട്ടാലും ചപലമിദം പലാശമേ! നീ
  കേട്ടാലും മനസി നിനക്കു ഖേദമുണ്ടാം.
 നാട്ടാരെന്നതിനു സമം മഹാപുമാനി --
ക്കൂട്ടത്തെ ഝടിതി വെടിഞ്ഞുപോയ് മറഞ്ഞാൻ.".      #26

" ചൊല്ലേണം കുരവകമേ! വിശേഷമെല്ലാം
 ചൊല്ലേറും മധുരിപു മുന്നിൽ വന്നതോതേ,
നല്ലാരിന്മണികളിലുള്ള ബന്ധഭാവം
വല്ലാതേ വനഭുവി നിന്നവൻ വെടിഞ്ഞാൻ "      #27

" കേൾപ്പിക്കാം വിരവൊടു കന്ദമേ! മുകുന്ദൻ
  തോല്പപിച്ചാനകരുണമിജ്ജനത്തെയെല്ലാം.
 പാർപ്പിച്ചാനൊരുദിശി, താനുടൻ മറഞ്ഞാ --
നോർപ്പിച്ചാ, നഖില മഹോ! കഴിഞ്ഞു സൌഖ്യം."      #28

" എങ്കിൽ ത്വം വദവദ പൈങ്കിളിക്കിടാവേ?
ശങ്കിച്ചിട്ടിതു പറവാൻ മടിക്കൊലാ നീ.

എൻ കൃഷ്ണൻ സുലളിതനത്ര ദൃഷ്ടനായോ
സങ്ക്രീഡാചതുര വിലാസഭാസമാനൻ."                    #29

"പീലിക്കാറണികഴലും കളായമാലാ --
നീലത്വം കലരുമൊരംഗകാന്തിയും  കേൾ
നീലക്കണ്ണിണയുമുദാരഹാസഭാസ്സും
ബാലശ്രീപതിയുടെ ലക്ഷണം വിശേഷാൽ."             #30

" വണ്ടേ! നീ വിരവൊടു വാസുദേവരൂപം
കണ്ടീലെന്നതു നിയതം കുളിച്ചുചൊല്ലാം.
കണ്ടാകിൽത്തിരുമുഖപത്മ സൌരഭത്തെ
കൊണ്ടാടിപ്പുനരവനെ ത്യജിക്കുമോ നീ."              #31

" വർണ്ണിപ്പിൻ കുയിലുകളേ! കുമാരകൻെറ
വർണ്ണശ്രീ മധുരമതായ വേണുനാദം .
കർണ്ണങ്ങൾക്കമൃതമതെന്നറിഞ്ഞു കൊൾവിൻ
നിർണ്ണീതം സുകൃതികളേ ! ശ്രവിപ്പതാനും."          #32

" ആടീടും മയിലുകളേ ! മനോജ്ഞരാഗം
 പാടീടും മധുരിപു രൂപകാന്തി കണ്ടാൽ
വാടീടും തുളതലകാന്തിയുഷ്മദീയം
കൂടീടും മനസിഭവാദ്ദശാമസൂയ. #33

" രാസക്രീഡനരതനായ പൂരുഷൻെറ
ഹാസശ്രീസമഗുണ! രാജഹംസമേ! നീ
രാധായാരമണനെയിന്നു കണ്ടിതോവാ --
നാധാരം പുനരവനുണ്ടു കേട്ടുകൊൾക. " #34

" ശ്രീവക്ഷസ്തടഭുവികൌസ്തുഭാഖ്യരത്നം
ശ്രീവത്സം മറുവുമിദം വിശേഷചിഹ്നം
ഗോവിന്ദന്നപിച ദുകൂലമുണ്ടുപീതം
ഗോവൃന്ദങ്ങളിലവനുണ്ടൊരാനുകൂല്യം". #35

" വന്നാലും വനഗജമേ!  വനപ്രദേശേ

വന്നാനോ വരഗുണനായ  വാസുദേവൻ
മന്ദം തൽഗമനവിലാസഭംഗികണ്ടാൽ
മന്ദാക്ഷം മനസി നിനക്കു സംഭവിക്കും. "                    #36

ഇത്ഥ്യേവം ബഹുവിലപിച്ചു ഗോപിമാര --
ങ്ങത്യന്തം വിവശതയാ നടക്കുമപ്പോൾ
സന്ത്യക്താമുരമഥനേന രാധ താനും
സന്താപാൽ ദ്രുതമവരോടു വന്നുകൂടി.                    #37

ഖേദിച്ചും വനഭുവി തദ്വിശേഷമെല്ലാം
ചോദിച്ചും തരുമൃഗപക്ഷിജാതിയോടേ
രോദിച്ചും നയനജലങ്ങൾ വാർത്തു വാർത്തും
ഭേദിച്ചും മദനശരേണ ചിത്തരംഗം.
#38

ഈ വണ്ണം പെരുകിന താപമംഗനാനാം
ദേവൻ താനഖിലമറിഞ്ഞു വാസുദേവൻ

കാരുണ്യം മനസി മുഴുത്തു കാമരൂപീ
പാരാതങ്ങവരുടെ  മുമ്പിലാവിരാസീൽ. #39

കണ്ടപ്പോളവരുടെ കൌതുകാതിരേകം
കൊണ്ടാടിക്കഥയിതുമില്ല കൌശലം മേ
കാർവർണ്ണൻ കമനികളോട്ടു കേളിയാടീ
പൂർവ്വസ്മാദധികതരം വിലാസമോടേ .
#40

ആർത്തസ്ത്രീവിതതി, മുകുന്ദനൊന്നു തൃക്കൺ --
പാർത്തപ്പോളധികമുദാ കുളിർത്തുനിന്നൂ.
മാർത്താണ്ഡഗ്ലപീതവനാളി കാളമേഘ --
ച്ചാർത്തിൻേറപുതുമഴയാലിതെന്നപോലെ.
#41

അന്നേരത്തൊരു വനിതാ നിതാന്തരാഗാ --
ലന്യസ്ത്രീ പരിഷകൾ നോക്കിനിൽക്കവേ താൻ

കാന്തൻേറ കരകമലം പിടിച്ച വേഗാൽ
താൻ തന്നേ മുലകളിലങ്ങു ചേർത്തുകൊണ്ടാൾ. #42

അന്യസ്ത്രീസപദി തദാ മുരാരിതൻെറ
വന്യശ്രീഗുണമണിയും ഭുജാന്തരാളേ
ഉത്തുംഗസ്തനകലശങ്ങൾ ചേർത്തുകൊണ്ട --
ങ്ങത്യന്തപ്രണയമനോഹരം പുണർന്നാൾ.
#43

മോദംകൊണ്ടവശയതായ മററൊരുത്തി
സ്വേദം കൊണ്ടണിമുല മേലണിഞ്ഞ ഭാരം
വേദാന്തപ്രകഥിതമാകുമീശ്വരൻെറ
പാദാബ്ജം മടിയിലെടുത്തു വെച്ചിരുന്നാൾ. #44

പുഷ്പംകൊണ്ടണിശയനം ചമച്ചിതിന്മേൽ
പുഷ്പാസ്ത്രപ്രതിമ ശരീരനാം മുകുന്ദൻ
താനപ്പോളതിസുഖമേ ശയിച്ചനേരം

സാനന്ദം തരുണികളന്തികേ വസിച്ചു .

#45

തന്വംഗീകുലമണിയാമൊരുത്തി വേഗാൽ

തന്നങ്കേ തിരുമുടിയങ്ങെടുത്തു വെച്ചു

മന്ദാരപ്രസവസുഗന്ധകേശബന്ധം

മന്ദം തൻ നഖശിഖരേണ വേർപെടുത്താൾ.

#46

ഗോപാലപ്രണയിനിതാനൊരുത്തി മെല്ലെ

ശ്രീപാദ കരമലേ ധരിച്ചിരുന്നാൾ

ആർജ്ജിക്കും സുകൃതവശേന കൃച്ഛ്റലഭ്യം

മാർജ്ജിച്ചാളവൾ പുനരാശു തൽപരാഗം .

#47

തക്കത്തിൽപ്പരിചരണായ താലവൃന്തം

കൈക്കൊണ്ടങ്ങരികിലിരുന്ന മററൊരുത്തി

സാനന്ദം തിരുമുഖശോഭകണ്ടു കണ്ടും
താനപ്പോളതി മൃദുവീജനം തുടർന്നാൾ.
#48

സൌരഭ്യം പെരുകിന ചന്ദനാംബുകുംഭം
ചാരത്തങ്ങു പഹിതമാക്കി വന്നിരുന്നാൾ
ചാരുത്വം തടവിന പാണികൊണ്ടു മന്ദം
പൌരസ്ത്രീ ഹരിതിരുമേനമേൽ തളിച്ചാൾ.
#49

സേവിച്ചാളൊരു തരുണീ മനോജ്ഞമാകും
ഭാവത്തിന്നനുഗുണമാം കടാക്ഷമോടെ
ദേവസ്ത്രീ ഹൃദയഹരേണ താണ്ഡവേന
സ്ത്രീവർഗ്ഗപ്രിയതമനാം മുകുന്ദനെത്താൻ.
#50

കാപിസ്ത്രീ കലഹരസം നടിച്ചു കിഞ്ചിൽ

കോപംകൊണ്ടരുണമുഖീ തിരിഞ്ഞിരുന്നാൾ
ആളീനാം ചടുവചനേ ചെവിക്കൊടാതെ
നാളികേ  നയനജലങ്ങൾ വാർത്തുകൊണ്ടാൾ.
#51

ഏകസ്ത്രീവിരഹദശാ വിശേഷമെല്ലാം
ശോകംപൂണ്ടരികിലിരുന്ന  പേർത്തുചൊന്നാൾ
അന്യസ്ത്രീ "പുനരപി നീ പിരിഞ്ഞുപോയാൽ
നിന്നാണെന്മരണമുറച്ചി" തെന്ന ചൊന്നാൾ.
#52

പുന്നാഗപ്പൂമലർകൊണ്ടു മാലകെട്ടി
ത്തന്വംഗീ ഹരിചരണേ വളച്ചുകെട്ടി
എന്നാണങ്ങൊരു പദമെങ്കിലും ഗമിപ്പാ --
നന്നിച്ചീടരുതിനി നാഥനെന്നുചൊന്നാൾ.
#53

ഈ വണ്ണം പലരസകേളി മേളമോടേ
ഗോവിന്ദൻ കമനികളോടു കൂടി വാണാൻ
രാവപ്പോളവസിതമായിതസ്തമിപ്പാൻ
ഭാവിച്ചാനമൃതമയൂഖനസ്തശൈലേ.
#54

താരങ്ങൾക്കതു  സമയേ നിറം കുറഞ്ഞു
ദൂരത്തൊരു ദിശി കുക്കുടം കരഞ്ഞു
മാരൻേറ മലർമയവില്ലുമൊന്നുലഞ്ഞു
പാരാതേസുരപതി ദിങ് മുഖം തെളിഞ്ഞൂ.
#55

കാന്തൻതൻ നികടമണഞ്ഞു ചക്രവാകീ
കാന്താരേ കിമപി കുറഞ്ഞിതന്ധകാരം
അംഭോജങ്ങളുമളവേ തദാ വിരിഞ്ഞു
ഗംഭീരം ദിനമുഖവാദ്യവും മുഴങ്ങീ .
#56

അപ്പോളങ്ങുദയ ഗിരൌ ദിനേശബിംബം
കെല്പോടങ്ങരുണപുരസ്സരം വിളങ്ങീ
തല്പാന്തം സപദി വെടിഞ്ഞു വാസുദേവൻ
തൽപാർശ്വേ തരുണികളും ഗൃഹം ഗമിച്ചൂ.
#57

അംബികാവനപുരേ മഹോത്സവം
കാണ്മതിന്നൊരു ദിനം കുതൂഹലാൽ
അംബുജാക്ഷനമശേഷവൃന്ദവും
സമ്മുദാ കില ഗമിച്ചു സാദരം.
#58

വ്രജകുലപതിയെ  ക്കടിച്ചിതപ്പോൾ
ഭുജഗമതീവ ഭയങ്കരം ജനാനാം
മധുരിപുസമുപേത്യ വേർപെടുത്തു

മധുരശരീരമവൻ  ധരിച്ചു നിന്നാൻ.

#59

" സുദർശനോ നാമ നഭശ്ചരൻ ഞാൻ

സുദർശനാം  ഭോരുഹശംഖപാണേ !

ത്വൽപാദ സമ്പർക്കവശേന ശാപം

കെൽപോടു വേർപ്പെട്ടിതു സാമ്പ്രതം മേ."

#60

ഇത്ഥം പറഞ്ഞാശ്ശു ഗമിച്ചു ദിവ്യൻ

ബദ്ധപ്രമോദപ്രസരേണ ഭവ്യൻ

ഗോപാലവൃന്ദങ്ങളുമാശ്ശുഗത്വാ

ഗോപാലയം പ്രാപ്യസുഖിച്ചു വാണൂ .

#61

ഒരുദിനമരവിന്ദലോചനൻ താൻ

തരുണികളും ബലഭദ്രനും വനാന്തേ

ഘനരതി മരുവുന്നതാശ്രു കണ്ടാൻ
ധനപതി കിങ്കരനായ ശംഖചൂഡൻ .
#62

തരുണികളെയവൻ പുണർന്നനേരം
ത്വരിതമടുത്തു തടുത്തു വാസുദേവൻ
ശിരസിമണി പറിച്ചു നിഗ്രഹിച്ചാൻ
പരിചൊടുരത്നമതഗ്രജന്നു നൽകി . #63

അരിഷ്ടനെന്നുള്ളൊരു ദുഷ്ടദൈത്യൻ
ഗരിഷ്ഠമായാവൃഷവേഷധാരീ
ഗോഷ്ഠത്തിലുൾപ്പുക്കു ബഹുപ്രകാരം
ഗോഷ്ഠികൾ ഭാവിച്ചണയും ദശായാം. #64

വിഷമം ബഹുവിക്രമങ്ങൾ കാട്ടും
വൃഷഭത്തെക്കൊലചെയ്തു വാസുദേവൻ
സകലംകില ഗോപബാല വൃദ്ധ --

പ്രകരത്തെപ്പരിദോഷയാഞ്ചകാര .  #65

വമ്പേറീടിനകേശിദാനവവരൻ
താനശ്വവേഷം ചമ --
ഞ്ഞമ്പാടിക്കകമേ കടന്നു വിളയാ --
ടീട്ടും വിധൌ മാധവൻ
ക്ഷിപ്രം തച്ചരണൌ പിടിച്ചു ധരണൌ
താഡിച്ചു കൊന്നീടിനാ --
നപ്പോൾക്കേശവനെന്നു പേശലതരം
നാമം ലഭിച്ചീടിനാൻ.  #66

വ്യോമാഖ്യനാം മയസുതൻ പശുഗോപവൃന്ദം
വ്യാമോഹയൻ ഗുഹയിലാക്കിയടച്ചനേരം
ദാമോദരൻ പുനരറിഞ്ഞവനെ പ്രഹൃത്യ
ക്ഷേമം ജഗത്തിന്ന വരുത്തി വസിച്ചുമോദാൽ .  #67

ഇതി വിമതഭടനാം നിഗ്രഹം ചെയ്തുലോക --

സ്ഥിതിയുമതിശയേന പ്രാപയൻ ഗോപവാടേ
സതതസുഖനിവാസീ സജ്ജനാന്തർന്നിവാസീ
വിതരതുസുകൃതം മേ സുന്ദരോനന്ദജന്മാ .                #68

** ആറാം സർഗ്ഗം സമാപ്തം **
******************************